

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഒരു സായാഹ്നത്തിൽ ഞാൻ ആ കവിയുടെ വീട്ടിൽ ചെന്നു കയറിയപ്പോൾ അദ്ദേഹം ഗാഢചിന്തയിൽ മുഴുകി പടിഞ്ഞാറോട്ടു നോക്കി ഇരിക്കുകയായിരുന്നു. കുറച്ചുനേരം ഞാൻ അടുത്തുനിന്നിട്ടും അദ്ദേഹം ഒന്നുമറിഞ്ഞില്ല. കവിയെ അദ്ദേഹത്തിന്റെ ധ്യാനത്തിൽനിന്നോ ചിന്തയിൽനിന്നോ നിരാശതയിൽനിന്നോ വിളിച്ചുണർത്താൻ എനിക്കിഷ്ടമില്ലായിരുന്നു. എങ്കിലും തസ്കരനെപ്പോലെ തിരിച്ചുപോകുന്നതിന്റെ അനൗചിത്യമോർത്തു ഞാൻ 'മാഷേ' എന്നു പതുക്കെ വിളിച്ചു. അദ്ദേഹം സാങ്കല്പികലോകത്തുനിന്നു യഥാർത്ഥ ലോകത്തേക്കു പോന്നു. ''ആങ്. കൃഷ്ണൻനായരോ? ഇരിക്കൂ. ഇവിടെ ആരുമില്ല. അവരൊക്കെ എന്തോ വാങ്ങാനായി പീടികകളിലേക്കു പോയിരിക്കുകയാണ്'' എന്ന് അദ്ദേഹം പറഞ്ഞു. കവി ഏകാന്തത പുലർത്തിക്കൊള്ളട്ടെ എന്നു വിചാരിച്ച് ഞാൻ പെട്ടെന്നു യാത്ര പറഞ്ഞു പിരിഞ്ഞു. രാജരഥ്യയിലെത്തിയ ഞാൻ വിചാരിച്ചു:– 'ബന്ധുക്കൾ അദ്ദേഹത്തെ സ്നേഹിക്കുന്നു, ബഹുമാനിക്കുന്നു. സഹധർമ്മിണി അദ്ദേഹത്തെ ഈശ്വരനു സദൃശനായി ആരാധിക്കുന്നു. എന്നിട്ടും അദ്ദേഹമെന്തേ ഇങ്ങനെ വിചാരത്തിൽ മുഴുകിയിരുന്നത്?' ഈ ചോദ്യത്തിന് ഉത്തരവും ഞാൻതന്നെ എനിക്കു നല്കി. യഥാർത്ഥമായ ആ സ്നേഹബഹുമാനങ്ങളും ആരാധനകളും കവി തണുപ്പുകാലത്തു പുതയ്ക്കുന്ന കമ്പിളി പോലെയാണ്. ശരീരത്തിന്റെ വിറയൽ മാററി അതു ചൂടു നല്കുന്നു. പക്ഷേ അദ്ദേഹത്തിന്റെ അന്തരംഗത്തിനു ശൈത്യമുണ്ടെങ്കിൽ പുതപ്പിന് അതു മാററാനാവില്ല. ധ്യാനം, ചിന്ത എന്നെല്ലാം ഞാൻ സുജനമര്യാദയ്ക്കു യോജിച്ച മട്ടിൽ പറഞ്ഞെങ്കിലും കവിയുടെ മനസ്സിൽ ശൈത്യം മാത്രമേ ഉണ്ടായിരുന്നുള്ളു എന്നാണ് എന്റെ വിചാരം. ഈ കവിയെപ്പോലെയാണ് നമ്മൾ എല്ലാവരും. സ്നേഹാദരങ്ങളുടെ കംബളംകൊണ്ടു ബന്ധുക്കളും സ്നേഹിതരും നമ്മളെ പുതപ്പിക്കുന്നു. അവർ അതു പുതപ്പിച്ചിരിക്കുമ്പോഴും ഇല്ലാത്തപ്പോഴും നമ്മളത് വലിച്ചു ദൂരെയെറിയുമ്പോഴും ഉള്ളിൽ ശൈത്യമാണു നമുക്ക്. ഈ ശൈത്യത്തിൽനിന്ന് ഈ ലോകത്തെ ഒരുത്തനും മുക്തനല്ല. പ്രായമാകുമ്പോൾ അതു വളരെക്കൂടുന്നു. അതോടെ മരണം വന്നെങ്കിൽ എന്ന് ഓരോ വ്യക്തിയും ആഗ്രഹിക്കുന്നു.

സ്നേഹാദരങ്ങളുടെ
കംബളംകൊണ്ടു
ബന്ധുക്കളും
സ്നേഹിതന്മാരും
നമ്മളെ പുതപ്പിക്കുന്നു.
അവർ അതു
പുതപ്പിച്ചിരിക്കുമ്പോഴും
ഇല്ലാത്തപ്പോഴും നമ്മളത്
ദൂരെ
വലിച്ചെറിയുമ്പോഴും
ഉള്ളിൽ ശൈത്യമാണു
നമുക്ക്. ഈ
ശൈത്യത്തിൽനിന്നു ഈ
ലോകത്തെ ഒരുത്തനും
മുക്തനല്ല.

ഞാൻ മുകളിൽ കുറിച്ചിട്ട വിചാരങ്ങൾക്കു കഥയുടെ രൂപം നല്കിയിരിക്കുന്നു ശ്രീ. കൃഷ്ണനുണ്ണി. 'സ്ഥപതി' എന്ന കഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) വല്യച്ഛനിൽനിന്നു ആശാരിപ്പണി അഭ്യസിച്ച് അതിവിദഗ്ദ്ധനായി യശസ്സാർജ്ജിച്ച ഒരാൾ അടുത്ത തലമുറയുടെ സ്നേഹരാഹിത്യവും പുച്ഛവും ഏററുവാങ്ങി മകൾ മാത്രം നല്കിയ സ്നേഹകംബളം പുതച്ചുകൊണ്ടു മൃത്യുവിലേക്കു നടന്നടുക്കുന്നതിനെ ചിത്രീകരിച്ചിരിക്കുന്നു കൃഷ്ണനുണ്ണി. ആ മരാശാരിയുടെ ചിത്രം ഈ രചനയിൽ തെളിഞ്ഞു വരുന്നു. ക്ാൻവാസ്സിനു നീളവും വീതിയും കൂടിപ്പോയിയെന്നൊരു ദോഷം പറയാം. സാംക്ഷിപ്തതയ്ക്കാണു ചാരുതയെന്നു കഥാകാരൻ അറിഞ്ഞിരുന്നെങ്കിൽ ഇക്കഥ ഹൃദ്യമായേനേ.

★ ★ ★

ഷെയ്ക്സ്പിയറും കാളിദാസനും ചർച്ചിലും ഐൻസ്റ്റൈയിനും ദുഃഖിച്ചുതന്നെ മരിച്ചിരിക്കും. 'വെളിച്ചം, കുറേക്കൂടി വെളിച്ചം' എന്നു ഗെറേറ ചരമാവസരത്തിൽ വിളിച്ചില്ലേ. ആ വെളിച്ചത്തിന്റെ ചൂടുകൊണ്ട് ആന്തരശൈത്യം മാററാൻ കൂടി അദ്ദേഹം ആശിച്ചിരുന്നുവെന്നു കരുതാം.

## ചോദ്യം, ഉത്തരം

''ഞാനെന്ന ഭാവം ചില എഴുത്തുകാർക്കു ഉണ്ടല്ലോ. എന്താവാം കാരണം?''

''എനിക്കറിയാവുന്ന എഴുത്തുകാരിൽ പലരും അഹങ്കാരമില്ലാത്തവരാണ്. വൈക്കം മുഹമ്മദ് ബഷീർ, തകഴി ശിവശങ്കരപ്പിള്ള, എസ്.കെ. പൊറ്റെക്കാട്ട്, മഹാകവി ജി. ശങ്കരക്കുറുപ്പ്, മഹാകവി ഉള്ളൂർ, മഹാകവി വള്ളത്തോൾ ഇങ്ങനെ എത്രപേർ. ഇവരിൽ ഒരാൾക്കും ഞാനെന്ന ഭാവമില്ല. അല്പന്മാരായ എഴുത്തു

കാരാണ് egoists ആകുന്നത്. സ്വന്തം വ്യക്തിത്വത്തിൻെറയും സ്വത്വത്തിൻെറയും ചുററളവിൽ നിന്നു പുറത്തു പോരാൻ കഴിയാത്ത അക്കൂട്ടർ ഈ ലോകത്തു കാണുന്നതിനെയെല്ലാം ആ ചുററളവിനുള്ളിലേക്കു വലിച്ചിടുന്നു. അവരാണ് അഹം എന്ന ഭാവം കാണിക്കുന്നത്. ബഹുജനം അവരെ പുച്ഛരിക്കുന്നതേയുള്ളു.''

''പൂക്കൾ വിരിഞ്ഞു സൗരഭ്യം പരത്തുന്ന ഉദ്യാനത്തിൽ ഇരുന്നാലും എനിക്കു ദുഃഖം. ഞാൻ എവിടെ പോകണം സാർ?''

''പ്രിയപ്പെട്ടവളുമായി പൂന്തോട്ടത്തിൽ ചെന്ന് ഇരുന്നു നോക്കൂ. അവിടെ സ്വർഗ്ഗീയാനുഭൂതി ഉണ്ടാകും. ഒററയ്ക്കിരുന്നാൽ നാരകീയാനുഭൂതിയും.''

''വിധിയിൽ വിശ്വസിക്കുന്നുണ്ടോ നിങ്ങൾ?''

''സ്വഭാവമനുസരിച്ചാണ് വിധി എന്നു മാർക്സിസ്ററ് നിരൂപകൻ വൊൾട്ടർ ബൻയമിൻ പറഞ്ഞതാണ് ശരി. എപ്പോഴും മദ്യം കുടിക്കുന്ന ശുദ്ധാത്മാവ് കരളിനു സുഖക്കേടു വന്നു മരിക്കും. ഒരുതുള്ളിപോലും കുടിക്കാത്ത ക്രൂരൻ തൊണ്ണൂറു വയസ്സുവരെ ജീവിച്ചിരിക്കും. കൈയിലുള്ള പണമെല്ലാം മററുള്ളവർക്കു കൊടുക്കുന്ന നല്ല മനുഷ്യൻ തെണ്ടിയായി മാറി റോഡിൽ കിടന്നു മരിക്കും. ഒററപ്പൈസ അന്യനു കൊടുക്കാത്ത ക്രൂരൻ എല്ലാ സുഖസൗകര്യങ്ങളോടും കൂടി ജീവിതാന്ത്യത്തിൽ എത്തും.''

''മന്ത്രിമാർ പുസ്തകം വായിക്കാത്തതെന്തുകൊണ്ടാണ്?''

''അധികാരത്തിൽ എത്തുന്ന മന്ത്രിമാർക്ക് വായിക്കാൻ സമയമില്ല. ചില മന്ത്രിമാരങ്ങനെയല്ല. അധികാരം കിട്ടിയാലും വായിക്കും. ലൂക്കാച്ച്, ചർച്ചിൽ, ജവാഹർലാൽ നെഹ്റു, ജോസഫ് മുണ്ടശ്ശേരി, പനമ്പിള്ളി ഗോവിന്ദമേനോൻ, ഇ.എം.എസ്സ് ഇവരൊക്കെ ഗ്രന്ഥപാരായണം ഉപേക്ഷിച്ചവരല്ല. സ്വേച്ഛാധികാരിയായിരുന്ന സർ. സി.പി. രാമസ്വാമിഅയ്യർ ഏതു പുതിയ പുസ്തകവും അതു പ്രസിദ്ധപ്പെടുത്തിയാലുടനെ വായിക്കുമായിരുന്നു.''

''ബുദ്ധിമാൻെറ ലക്ഷണം? മണ്ടൻെറ ലക്ഷണം?''

''ബുദ്ധിശാലി മണ്ടനായി ഭാവിക്കും. മണ്ടൻ ബുദ്ധിശാലിയായും.''

''സാഹിത്യകാരന്മാരിൽ ജെൻറിൽമെന്നുണ്ടോ?''

''ഉണ്ട്. ഒരാൾ ഒ.വി. വിജയൻ.''

''ബാലററ് ബുള്ളററിനെക്കാൾ ശക്തമാണെന്നു ലിങ്കൺ പറഞ്ഞു. ശരിയല്ലേ?''

''ജീവിതാന്ത്യംകൊണ്ട് അദ്ദേഹം തെളിയിച്ചതു ബാലററിൻെറ ശക്തിതന്നെയോ?''

''കേരളത്തിലെ രാഷ്ട്രീയക്കാരും പടിഞ്ഞാറൻ രാഷ്ട്രീയക്കാരും തമ്മിലെന്താണു വ്യത്യാസം?''

''രാഷ്ട്രീയക്കാർ എല്ലാ സ്ഥലങ്ങളിലും ഒരേ രീതിയിലാണെന്നും നദിയില്ലാത്തിടത്ത് പാലം കെട്ടിക്കൊടുക്കാമെന്നു അവർ പറയുമെന്നും ക്രൂഷ്ചോഫ് പറഞ്ഞിട്ടുണ്ട്.''

## ഞാൻ കരയിക്കും

എ(ർ)സ്കിൻ കൊൾഡ്‌വില്ലിൻെറ (Erskine Caldwell) ചെറുകഥകളുടെ മനോഹാരിതയെക്കുറിച്ച് ആദ്യമായി എന്നോടു പറഞ്ഞ വൈക്കം ചന്ദ്രശേഖരൻനായരാണ്. ആ തന്നെ ഞാൻ കൊൾഡ്‌വെല്ലിൻെറ Th Complete Stories എന്ന പുസ്തകം വാങ്ങി. വായിച്ചു. കുറഞ്ഞതു നാല്പതു കൊല്ലമായി ഈ പാരായണം കഴിഞ്ഞിട്ട്. അടുത്ത കാലത്ത് ഞാൻ വായിച്ച ഒരു ഇംഗ്ലീഷ് പുസ്തകത്തിൽ കൊൾഡ്‌വെല്ലിൻെറ 'Warm River' എന്ന കഥയുടെ തുടക്കത്തെക്കുറിച്ചു എഴുതിയിരിക്കുന്നതു കണ്ടപ്പോൾ അക്കഥ വീണ്ടും വായിച്ചു. ആരംഭം നോക്കുക:—

The driver stopped at the suspended footbridge and pointed out to me the house across the river. I paid him the quarter fare for the ride from the station two miles away and stepped from the car. After he had gone I was alone with the chill night and the star-pointed lights twinkling in the valley and the broad green river flowing warm below me. All around me the mountains rose like black clouds in the night, and only by looking straight heaven ward could I see anything of the dim afterglow of sunset.''

ഇതാണ് ഋജുവായ പ്രതിപാദനം; ഇതാണ് അകൃത്രിമമായ രചനാരീതി. അയാൾ കാമുകിയെ കാണാൻ പോവുകയാണ്. അവളോടുള്ള പ്രേമത്തിനു ഭംഗം വരാൻ പോകുന്നു. അതിനു യോജിച്ച വിധത്തിലാണ് ആഖ്യാനം. കാമുകി താമസിക്കുന്ന വീട് കാറോടിക്കുന്നവൻ ചൂണ്ടിക്കാണിച്ചു കൊടുക്കുന്നു. അയാൾ ഒററയ്ക്ക്. തണുത്ത രാത്രി. അവളെ കണ്ടുകഴിഞ്ഞാലും ഏകാന്തതയുടെ ദുഃഖം അയാൾക്കുണ്ടാകുമെന്നു സൂചന. രാത്രി തണുപ്പാർന്നതുപോലെ പ്രേമത്തിനും തണുപ്പുതന്നെ. പ്രകാശം പ്രേമത്തെ അഭിവ്യഞ്ജിപ്പിക്കുന്നു. പക്ഷേ അത് തെളിഞ്ഞുള്ള പ്രകാശമല്ല. മിന്നുന്നതേയുള്ളു. തുടർന്നു വരുന്ന പ്രേമഭംഗത്തിൻെറ സൂചനയാണ് അതു നിർവ്വഹിക്കുക. ചൂടുള്ള നദി ഒഴുകുന്നതുപോലെ അയാളുടെ ഊഷ്മളമായ രാഗനദിയും ഒഴുകുന്നു. മലകൾ വരാനിരിക്കുന്ന തടസ്സങ്ങളുടെ പ്രതീകങ്ങൾ. അസ്തമയത്തിനു ശേഷമുള്ള അവ്യക്തപ്രകാശവും അയാളുടെ പ്രേമത്തിൻെറ പര്യവസാനം കാണിക്കുന്നു. ഇതാണു സാർത്ഥകമായ രചന. ഒരിടത്തും കൃത്രിമത്വമില്ല. അയത്നലളിതമായി കൊൾഡ്‌വെൽ കഥ പറയുന്നു. നമ്മുടെ കഥാകാരന്മാർക്ക് ഈ രീതി വശമല്ല. കഥ പറയണമെന്ന് അവരങ്ങു തീരുമാനിക്കുന്നു. നിർബ്ബന്ധം വരുമ്പോഴാണ് അസ്വാഭാവികത ജനിക്കുന്നത്. അമ്മയും അച്ഛനുമില്ലാത്ത ഒരു കുഞ്ഞ് ചിരട്ടയെടുത്ത് ഹോട്ടലിൻെറ മുൻപിൽ ചെന്ന് 'കുഞ്ഞിഷ്ണായരേ നാലണയ്ക്കു അമ്മിഞ്ഞി' എന്നു അഭ്യർത്ഥിച്ചുപോലും. (ഗോത്രം എന്ന കഥ കാലകൗമുദിയിൽ— ശ്രീ. സലിം കേച്ചേരി എഴുതിയത്.) കുഞ്ഞിനു മുലപ്പാൽ കുടിക്കാനുള്ള ഭാഗ്യമുണ്ടായില്ല. പാലു വരുന്ന മുല ചിരട്ടയിൽ വച്ചുകൊടുക്കാനാണ് കുഞ്ഞ് ഹോട്ടലുടമസ്ഥനോടു പറയുന്നത്. ചിരട്ട കൊണ്ടുവരാൻ അറിയാം ശിശുവിന്. നാലണ വിലയായി കൊണ്ടുവരാനറിയാം. ഹോട്ടലിൻെറ മുൻപിൽ വന്ന് അഭ്യർത്ഥിക്കാൻ അറിയാം. പക്ഷേ പാലു വേണമെന്നു പറയാനറിഞ്ഞുകൂടാ. ചിരട്ടയ്ക്കകത്ത് ഒരു മുലയിട്ടു കൊടുക്കാനാണ്



ജഗതി ശ്രീകുമാർ

അധികാരത്തിൽ എത്തുന്ന മന്ത്രിമാർക്ക് വായിക്കാൻ സമയമില്ല. ചില മന്ത്രിമാരങ്ങനെയല്ല. അധികാരം കിട്ടിയാലും വായിക്കും. ലൂക്കാച്ച്, ചർച്ചിൽ, ജവാഹർലാൽ നെഹ്റു, ജോസഫ് മുണ്ടശ്ശേരി, പനമ്പിള്ളി ഗോവിന്ദമേനോൻ, ഇ.എം.എസ്സ് ഇവരൊക്കെ ഗ്രന്ഥപാരായണം ഉപേക്ഷിച്ചവരല്ല. സ്വേച്ഛാധികാരിയായിരുന്ന സർ. സി.പി. രാമസ്വാമി അയ്യർ ഏതു പുസ്തകവും അതു പ്രസിദ്ധപ്പെടുത്തിയാലുടനെ വായിക്കുമായിരുന്നു.






ജഫ്റി മൂർഹൗസ്

കുഞ്ഞിൻെറ യാചന. എന്തൊരു അസ്വാഭാവികത. 'എനിക്കു കഥയെഴുതിയേ മതിയാവൂ' എന്നു രചയിതാവു തീരുമാനിച്ചതിൻെറ ഫലമാണ് ഈ കഥാരംഭം. തുടർന്നു ഭർത്താവു മലേഷ്യയിലായിരിക്കെ ഗർഭം ധരിച്ച ഒരു യുവതി പെററിട്ടു തൻെറ ജീവനൊടുക്കുന്നതു വിവരിക്കുന്നു സലിം കേച്ചേരി. ആഹാരസാധനത്തിനുവേണ്ടിയുള്ള ഈ അമ്മിഞ്ഞി പ്രയോഗമുണ്ടല്ലോ അത് സൂത്രപ്പണിയുടേതാണ്. വായനക്കാരാ, നിങ്ങൾ കരയുകില്ലേ, എങ്കിൽ ഞാൻ കരയിക്കും. അതിനുള്ള വിദ്യ എൻെറ കൈവശമുണ്ട് എന്നാണ് രചയിതാവിൻെറ മട്ട്: വായനക്കാരൻ കരയുന്നതിനു പകരം ചിരിക്കുന്നു.

## ജഗതി ശ്രീകുമാർ

പ്രശസ്തനായ അഭിനേതാവ് ശ്രീ. ജഗതി ശ്രീകുമാറുമായി 'വനിത'യുടെ പ്രതിനിധി നടത്തിയ ഒരഭിമുഖ സംഭാഷണത്തിൽ അദ്ദേഹം ഇപ്രകാരം പറഞ്ഞതായി കാണുന്നു:-

''എഴുത്തില്ലെങ്കിലും വായിക്കാൻ സമയം കണ്ടെത്താറുണ്ട്. എത്ര തിരക്കായാലും ഒരു ലക്കംപോലും മുടങ്ങാതെ സാഹിത്യവാരഫലം വായിക്കും.

എനിക്കു വളരെയേറെ അറിവു തരുന്ന പംക്തിയാണത്. മോശം കഥകളെ വിമർശിക്കാൻ കൃഷ്ണൻനായർ സാർ പറയുന്ന തമാശകൾ എന്നെ ചിരിപ്പിച്ചിട്ടുണ്ട്. പിന്നെ വിദേശത്തും നാട്ടിലും പുറത്തിറങ്ങുന്ന പുതിയ പുസ്തകങ്ങളെക്കുറിച്ചുള്ള അറിവ്... നിരൂപണം വളരെ ഷാർപ് ആവണം. അതിഷ്ടപ്പെടാത്തതുകൊണ്ടാവും പലരും അനുകൂലിക്കാത്തത്. ഇന്നിതുപോലെ ഈ രീതിയിൽ പഠനാർഹമായ ലേഖനമെഴുതാൻ മലയാളത്തിലാരുമില്ല.''

''വാരഫലം ഉൽകൃഷ്ടമാണെന്നും വെറും ചവറാണെന്നും രണ്ടഭിപ്രായമുണ്ടല്ലോ?'' എന്ന് പ്രതിനിധി ചോദിച്ചതിൻെറ മറുപടിയായിട്ടാണ് ശ്രീകുമാർ ഇങ്ങനെ പറഞ്ഞത്. അദ്ദേഹത്തിനു നന്ദി. ഈ സന്ദർഭത്തിൽ ഒരുകാര്യംകൂടി പറയാൻ എനിക്കാഗ്രഹമുണ്ട്. അതിൽ ആത്മപ്രശംസ സ്ഫുരിക്കുന്നുവെങ്കിൽ വായനക്കാർ ക്ഷമിക്കണം. മലയാളത്തെക്കുറിച്ചു ഒരറിവുമില്ലാത്ത ഇംഗ്ളണ്ടിൽപ്പോലും ഈ പംക്തിയുടെ ബഹുജനസമ്മിതി ചെന്നെത്തിയിട്ടുണ്ട്. അവിടെ നിന്ന് റെബേക്ക വിൽസൺ എന്ന മദാമ്മ അഭിനന്ദനസൂചകമായി എനിക്ക് Alan Judd എഴുതിയ "Ford Madox Ford" എന്ന ജീവചരിത്രം (£ 16 = 95) ;അയച്ചു തന്നിരിക്കുന്നു. ശ്രീകുമാറിനു നന്ദി പറഞ്ഞതുപോലെ ഉന്നതസ്ഥാനത്തിരിക്കുന്ന പണ്ഡിതയായ റെബേക്കയ്ക്കും ഞാൻ നന്ദി പറയുന്നു.

പ്രിയപ്പെട്ടവളുമായി
പൂന്തോട്ടത്തിൽ ചെന്ന്
ഇരുന്നു നോക്കൂ, അവിടെ
സ്വർഗ്ഗീയാനുഭൂതി
ഉണ്ടാകും.
ഒററയ്ക്കിരുന്നാൽ
നാരകീയാനുഭൂതിയും.

## ''ഓം''

The best book on modern India I have read എന്നു പോൾസ്കോട്ടും His rich and ominous book എന്നു 'ഒബ്സർവ'റും വിശേഷിപ്പിച്ച "Calcutta" എന്ന പുസ്തകത്തിൻെറ രചയിതാവായ ജഫ്റി മൂർ ഹൗസിൻെറ (Geoffrey Moorhouse) പുതിയ പുസ്തകമാണ് OM-An Indian Piligrimage" എന്നത്. കന്യാകുമാരിയിൽനിന്നാരംഭിച്ച ക്രമാനുഗതമായി തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, കൊച്ചി, മധുര, ശാന്തിവനം, തിരിച്ചിറപ്പള്ളി, പോണ്ടിച്ചേരി, മദ്രാസ്, വൃന്ദാവൻ (ബാംഗ്ളൂരിനടുത്ത്) ഈ സ്ഥലങ്ങളിൽ സഞ്ചരിച്ച് 'ഓം' എന്ന പ്രണവശബ്ദത്തിൻെറ അർത്ഥം കണ്ടുപിടിക്കാൻ ശ്രമിച്ചതിൻെറ ഫലമാണ് ഇപ്പുസ്തകമെന്നു പറയാം. ഈ യാത്രയ്ക്കിടയിൽ അദ്ദേഹം ശ്രീ. ഇ.എം.എസ്സിനെയും ആലപ്പുഴയിലെ കമ്മ്യൂണിസ്ററ് നേതാവ് ശ്രീ. സുധാകരനെയും തിരുച്ചിറപ്പള്ളിക്കടുത്തുള്ള ശാന്തിവനം ആശ്രമത്തിലെ സന്ന്യാസി ബ്രീഡ് ഗ്രിഫിത്ത്സിനെയും (Bede Griffiths) വൈററ്ഫീൽഡിൽവച്ച് സത്യസായി ബാബയെയും കണ്ടു സംസാരിച്ചു. അരവിന്ദഘോഷിൻെറ സഹചാരിണിയായിരുന്ന 'മദറി'ൻെറ Auroville കണ്ടു. മധുരമീനാക്ഷിക്ഷേത്രത്തിൽ പോയി. പുതുക്കോട്ട രാജവംശത്തിലെ ഒരു അംഗത്തെ കണ്ടു സംസാരിച്ചു. ഇതൊക്കെ കാവ്യാത്മക ഭാഷയിൽ, ചലനചിത്രത്തിലെ രമണീയ ചിത്രങ്ങളെന്നപോലെ മൂർഹൗസ് ആലേഖനം ചെയ്യുന്നു. പക്ഷേ പ്രണവശബ്ദത്തിൻെറ അർത്ഥമെന്തെന്ന് അദ്ദേഹത്തിനു മനസ്സിലായില്ല. വായിക്കാൻ തുടങ്ങിയാൽ താഴെ വയ്ക്കാൻ കഴിയാത്ത പുസ്തകമാണ് 'ഓം.' അതിലെ നർമ്മോക്തികൾ സ്വാഭാവികങ്ങളും സുന്ദരങ്ങളുമാണ്. പക്ഷേ സായ്പിൻെറ വിദ്വേഷമാർന്ന മനസ്സിൻെറ പ്രകടനവുമത്രേ ഇത്. കാരണം അദ്ദേഹം ദക്ഷിണേന്ത്യയുടെ നല്ല വശമൊന്നും കാണുന്നില്ലെന്നതാണ്. ഇ.എം. എസ്സിനെ അദ്ദേഹം പരോക്ഷപ്രസ്താവത്തിലൂടെ നിന്ദിച്ചത് ഞാൻ മുൻപൊരു ലക്കം കലാകൗമുദിയിൽ സ്പഷ്ടമാക്കിയിരുന്നു. അദ്ദേഹത്തെ കണ്ടതിൻെറ വിവരണവും ഇ.എം. എസ്സിനെ നിന്ദിക്കുന്ന മട്ടിലാണ്. 'I have

nothing more to say on this matter. It is concluded.' എന്നു ഇ.എം.എസ് പറഞ്ഞ് സന്ദർശനത്തിന് പൂർണ്ണവിരാമമിട്ടുവെന്നാണ് മൂർഹൗസിന്റെ പ്രസ്താവം. സുധാകരനെ ആലപ്പുഴെ വച്ചു കണ്ടു സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അദ്ദേഹം ബെൽ അമർത്തി സംഭാഷണം തീർന്നിരിക്കുന്നുവെന്ന് ഗ്രഹിപ്പിച്ചുവത്രേ. 'I was dismissed' എന്ന് മൂർഹൗസ്. പരിശുദ്ധനായ മനുഷ്യൻ എന്നു മോനു നാലപ്പാട് വിശേഷിപ്പിച്ച സത്യസായിബാബയെക്കുറിച്ചും നല്ലതു പറയാനില്ല ഗ്രന്ഥകാരന്. St. Peter's ബാൽക്കണിയിൽനിന്ന് പോപ്പ് കാണിക്കുന്ന ചേഷ്ടാവൈകൃതങ്ങളൊക്കെ സായിബാബയും കാണിച്ചുവെന്ന് അദ്ദേഹം എഴുതുന്നു. പോപ്പിന്റെ mannerisms പടങ്ങളിൽനിന്നു കണ്ടാവാം ബാബയും അവ കാണിച്ചതെന്നു മൂർഹൗസ് പറയുന്നു. സായിബാബ മൂർഹൗസിനു ഭസ്മം കൊടുത്തപ്പോൾ അദ്ദേഹത്തിന്റെ ഗൗണിന്റെ സ്‌ളീവ് (കുപ്പായത്തിന്റെ കൈ) അനിവാര്യമായും ചലനംകൊണ്ടു. അനേകമാളുകൾ കൂടിനിന്നിടത്ത് നിന്നിരുന്ന തന്റെ അടുത്തു ബാബ വന്ന് വിഭൂതി നല്കിയത് സൂക്ഷ്മതയോടുകൂടിയ 'prearrangement' ആണെന്നതിൽ മൂർഹൗസിനു ഒരു സംശയവുമില്ല. 'a deft conjuring trick.' എന്നാണ് അദ്ദേഹം ആ പ്രക്രിയയെ വിളിക്കുന്നത്. മൂർഹൗസിന്റെ മുൻപിൽ നേരത്തേ ഒരു അന്തേവാസി സ്ഥാനമുറപ്പിച്ചിരുന്നത് സായിബാബയ്ക്ക് അടയാളം നല്കാനായിരുന്നത്രേ. ഇതുപോലെ അരവിന്ദഘോഷും ഏതാണ്ടൊരു ഫെയ്ക്കാണെന്നു മൂർഹൗസ് ധ്വനിപ്പിക്കുന്നു.

ഭാരതീയരുടെ മര്യാദകേടുകളെ ഹാസ്യാത്മകമായി വിവരിക്കാൻ ഗ്രന്ഥകാരന് അറിയാം. State Bank-ലെ ക്യാഷ്യർ (സ്ത്രീ) വൈകിയെത്തുന്നു. പണപ്പെട്ടി തുറന്നു നോട്ടുകൾ പുറത്തെടുക്കാൻ പത്തുമിനിററ്. അവ എണ്ണാൻ അഞ്ചു മിനിററ്. മുന്നിൽ നില്ക്കുകയാണ് മൂർഹൗസ്. പക്ഷേ അദ്ദേഹത്തിന്റെ നേരേ പിറകിൽ നിന്നവൻ ഒരു വിദ്യ ചെയ്തു. അതു മൂർഹൗസിന്റെ വാക്കുകളിലൂടെ കണ്ടാലും:- A split second before she gave this signal, the man standing behind me at the head of the queue contorting



ഒ.വി. വിജയൻ

"സാഹിത്യകാരന്മാരിൽ ജെൻറിൽമെന്നുണ്ടോ?"
"ഉണ്ട്. ഒരാൾ. ഒ.വി. വിജയൻ"

himself like Houdini slipped fi... the counter, then a forearm, wh... once supported a shoulder, followed... his chest, until he had interposed eve... above his hips between me and the wa... girl."

ഇതു വായിച്ചു നമ്മൾ ചിരിക്കുന്നു. ഭാരതീയന്റെ സ്വഭാവം എത്ര ഭംഗിയായി മൂർഹൗസ് ചിത്രീകരിക്കുന്നു!

തന്റെ വിദ്വേഷത്തെ നർമ്മത്തിൽ പൊതിഞ്ഞാണ് ഗ്രന്ഥകാരൻ എപ്പോഴും സ്ഫുടീകരിക്കുക. അത് അദ്ദേഹത്തിന്റെ 'കൽക്കത്ത' എന്ന മനോഹരമായ പുസ്തകത്തിലും ഞാൻ കണ്ടിട്ടുണ്ട്. ററാഗോർ നോബൽ സമ്മാനത്തിന് അർഹനല്ലെന്നും നോബൽ കമ്മററിയാണ് അദ്ദേഹത്തെ ക്രോചെ, ഷീദ്, ഷൈററ്സർ, റസ്സൽ ഇവരുടെ കൈകളിലേക്കു തള്ളിവിട്ടതെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്. ക്രോചെയെക്കാൾ ഷീദിന്റെക്കാൾ, ഷൈററ്സറെക്കാൾ, റസ്സലിനെക്കാൾ എത്രയോ വലിയ പ്രതിഭാശാലിയാണ് ററാഗോർ. എങ്കിലും മൂർഹൗസ് ആ സത്യം കാണുന്നില്ല.

'ഓം' എന്ന പേരെയുള്ളു പുസ്തകത്തിന്. പ്രണവധ്വനി ഒരിടത്തുനിന്നും ഉയരുന്നില്ല. എങ്കിലും വായിക്കേണ്ട പുസ്തകമാണിത്. രസിക്കാനും സായ്പ് ചൂണ്ടിക്കാണിക്കുന്ന നമ്മുടെ ദൗർബല്യങ്ങൾ ദൂരീകരിക്കാനും ഇത് സഹായിച്ചേക്കും നമ്മളെ. ഇതിന്റെകൂടെ പറയട്ടെ. ശ്രീമതി കമലാദാസിനെക്കുറിച്ചും മാധവദാസിനെക്കുറിച്ചും നല്ല വാക്കുകൾ എഴുതിയിട്ടുണ്ട് മൂർഹൗസ്. മലയാള മനോരമ ദിനപത്രത്തെ India's best selling newspaper എന്നു വിശേഷിപ്പിച്ചിട്ടുണ്ട്. ജവാഹർലാൽ നെഹ്റുവിനെ ചീത്ത വാക്കുകൾ പറഞ്ഞിട്ടില്ല. ആങ്, അത്രയുമായി. (Rupa and Co പ്രസാധനം ചെയ്ത ഈ പുസ്തകത്തിന്റെ വില 295 രൂപ.)

## ചിത്രം—ചിത്രകാരൻ

ഡോറിസ് ലെസിങ് എന്ന പേരുകേട്ട നോവലിസ്ററിനോടു ഒരു ചിത്രകാരൻ ഒരിക്കൽ പറഞ്ഞു: എന്റെ ചിത്രത്തിനു ന്യൂനത ഉണ്ടാവുകയും അത് എന്താണെന്ന് എനിക്കു മനസ്സിലാകാതിരിക്കുകയും ചെയ്യുമ്പോൾ ഞാൻ അർദ്ധരാത്രിയിൽ കിടക്കയിൽനിന്ന് ഇഴഞ്ഞുചെന്ന് വളരെവേഗത്തിൽ, പെട്ടെന്ന് വിളക്കുകളാകെ കത്തിക്കും. പടം എന്നെക്കാണുന്നതിനു മുൻപ് എനിക്ക് അതിനെ കാണുന്നതിനുവേണ്ടിയാണത്" ഇതു പറഞ്ഞതിനുശേഷം ഡോറിസ് ലെസ്സിങ് സ്വയം പറഞ്ഞു:- ഞാൻ എന്നെക്കാണുന്നതിനു മുൻപ് എനിക്കു എന്നെക്കാണാൻവേണ്ടി ഒരു പുതിയ പ്രകാശം പ്രസരിപ്പിക്കാനാണ് എനിക്കാഗ്രഹം. (ഡോറിസ് ലെസ്സിങ്ങിന്റെ ആത്മകഥ വായിച്ച ഓർമ്മയിൽനിന്ന്) ദേശാഭിമാനി വാരികയിൽ 'നിദ്രയുടെ അവസാന വളവ്' എന്ന ചെറുകഥ എഴുതിയ ശ്രീ. പി. രവിവർമ്മ കലയുടെ പ്രകാശം വീഴ്ത്താൻ സ്വിച്ചമർത്തിയാൽ—വളരെ വേഗം അമർത്തിയാൽ—കഥ അദ്ദേഹത്തെ കാണുന്നതിനു മുൻപ് അദ്ദേഹത്തിനു കഥയെ കാണാൻ സാധിക്കും. അപ്പോൾ അതിന്റെ ന്യൂനത അദ്ദേഹത്തിനു മനസ്സിലാകും.

...ന്മാരെന് ഭ്രാന്തിളകുന്നതും മകൻ ...ബസ്സിൽ കയററി ആശുപത്രിയിലേക്കു ...പോകുന്നതും ഫോട്ടോഗ്രാഫിക് റിയലിസ ...ത്തിൻെറ മട്ടിൽ വർണ്ണിക്കുന്ന ഈ കഥയിൽ ആഖ്യാനം മാത്രമേയുള്ളൂ, ജീവിതനിരീക്ഷണം ഇല്ല എന്നതാണ് ന്യൂനത. ഈ ദോഷം രചയിതാവിനു ഗ്രഹിക്കണമെങ്കിൽ വാരിക തുറന്നു 28-ാമത്തെ പുറം കാണുന്ന നിമിഷംതന്നെ അദ്ദേഹം കലയുടെ സ്വിച്ചിട്ട് നോക്കിക്കൊള്ളണം. അല്ലാതെ ആ പുറത്തിൽ രവിവർമ്മയുടെ ചിത്രം അച്ചടിച്ചതിൻെറ താഴെക്കാണുന്ന കഥയാണ് അദ്ദേഹത്തെ കാണുന്നതെങ്കിൽ ന്യൂനത മനസ്സിലാവില്ല.

★ ★ ★

വ്വിഫ്.എൽ. ലൂക്കസിൻെറ Literature and Psychology എന്ന പുസ്തകം ഞാൻ വായിച്ചത് ഏതാണ്ട് നാല്പതു വർഷങ്ങൾക്കു മുൻപാണ്. അതിലാണെന്നു ഓർമ്മ പറയുന്നു വനം കാണുന്നവരുടെ വിവിധങ്ങളായ പ്രതികരണങ്ങൾ വിശദീകരിച്ചിട്ടുണ്ടെന്ന്. പില്ക്കാലത്ത് വായിച്ച മററു ചില പുസ്തകങ്ങളിലും അത് ആവർത്തിച്ചിട്ടുണ്ടെന്നു തോന്നുന്നു. വനം കാണുന്നവരുടെ കൂട്ടത്തിൽ ചിത്രകാരനുണ്ടെങ്കിൽ ഈ ദൃശ്യം ചിത്രമാക്കിയാൽ നന്നായിരിക്കുമെന്നു വിചാരിക്കും. വിറകുവെട്ടുകാരനുണ്ടെങ്കിൽ ഈ മരങ്ങളെല്ലാം മുറിച്ചാൽ എത്ര ററൺ വിറകു കിട്ടുമെന്ന് ആലോചിക്കും. വേട്ടക്കാരൻ അവരുടെ കൂട്ടത്തിലുണ്ടെങ്കിൽ വെടിവയ്ക്കാൻ പററിയ മൃഗമേതെങ്കിലുമുണ്ടോ എന്ന് ചിന്തിച്ചുനോക്കും. ചലച്ചിത്ര സംവിധായകനുണ്ടെങ്കിൽ ഈ മരങ്ങൾക്കിടയിൽക്കൂടി നായകനെയും നായികയെയും ഓടിച്ചു ഫോട്ടോ എടുത്താൽ കാഴ്ചക്കാർക്ക് എന്തു രസമായിരിക്കും എന്നു ഭാവന ചെയ്യും. പ്രതികരണങ്ങൾ വ്യക്തികളെ ആശ്രയിച്ചിരിക്കും. കടുത്ത പ്രജാധിപത്യവാദി, അനേകം പ്രതിയോഗികളെ നിഗ്രഹിച്ച മാർത്താണ്ഡവർമ്മരാജാവിനെ ആദരണീയനാക്കിയിരിക്കുന്നു സി.വി. രാമൻപിള്ള എന്നു കരുതും. അതിൻെറ പേരിൽ അദ്ദേഹത്തെ വാക്കുകൾകൊണ്ട് ആക്രമിക്കുകയും ചെയ്യും. തികഞ്ഞ സൗന്ദര്യവാദി മാർത്താണ്ഡവർമ്മ ക്രൂരനായ രാജാവായിരുന്നു എന്നതു വിസ്മരിച്ച് നോവലിലെ കഥാപാത്രമായ മാർത്താണ്ഡവർമ്മയെ സ്നേഹിക്കും ബഹുമാനിക്കും. മനസ്സിൻെറ സംസ്കാരത്തിലൂടെയാണ് ബാഹ്യനേത്രങ്ങൾ കാണുന്നതിനെ വ്യാഖ്യാനിക്കുക. അതിനെ മനസ്സിലാക്കുക. രാഷ്ട്രവ്യവഹാരപരമായ മാനസിക സംസ്കാരം മാത്രമുള്ളവർക്കു അന്യൂനമായ കലാസ്വാദനം സാദ്ധ്യമല്ല.

രാഷ്ട്ര
വ്യവഹാരപരമായ
മാനസിക സംസ്കാരം
മാത്രമുള്ളവർക്ക്
അന്യൂനമായ
കലാസ്വാദനം
സാദ്ധ്യമല്ല.

46-ാം പേജിൽ നിന്നും തുടർച്ച

നോവൽ ജനിക്കുന്നു'' എന്ന വിഷയത്തെപ്പററി. നന്നായിരുന്നു. ഞാനും ഒന്നുരണ്ടു ചോദ്യം ചോദിച്ചു. അയാൾ അയാളുടെ കാറിൽ വീട്ടിൽ കൊണ്ടുവന്നാക്കി.

വേലുക്കുട്ടൻ 10,000 ക. 1971-ൽ കടം വാങ്ങിച്ചിട്ടു 5,000 ക. മാത്രമേ തിരിച്ചുകൊടുത്തുള്ളുവെന്നും ബാക്കി ഇതുവരെ കൊടുത്തില്ലെന്നും കാലടി ബേബി എന്നൊരാൾ പരാതി പറഞ്ഞു. ഞാൻ വേലുക്കുട്ടനു എഴുതാമെന്നു വാഗ്ദത്തം ചെയ്തു.

ഫെബ്രുവരി 21, തിങ്കൾ.

ബക്കറിൻെറ ''ചാരം'' എന്ന പടം കണ്ടു. തരക്കേടില്ല എന്നല്ലാതെ വലിയ കേമമായിട്ടൊന്നും തോന്നിയില്ല. Realistic ചിത്രീകരണം. ബോംബെയിലെ ചുവന്ന തെരുവ്. അറപ്പും വെറുപ്പും ഉളവാക്കുന്നു. അമ്മയില്ലാത്ത മകളെ വളർത്തിക്കൊണ്ടുവരുന്നതിൽ അച്ഛൻ കാണിച്ച അക്ഷന്തവ്യമായ സൂക്ഷ്മക്കുറവ്. അവൾക്കു കൂട്ടില്ല: അവൾ എവിടെപ്പോകുന്നുവെന്ന് അച്ഛൻ അന്വേഷിക്കാറുമില്ല. അതുതന്നെ tragedy-ക്കു കാരണം. അവസാനം അവളെ കണ്ടുപിടിച്ചു കൊണ്ടുപോരുന്നു. മരിക്കുന്നില്ല.

ഫെബ്രുവരി 22, ചൊവ്വ.

ചന്ദ്രനെക്കുറിച്ചു ഒരു ലേഖനമെഴുതി 'ജനയുഗം' വാരികയ്ക്കു അയച്ചുകൊടുത്തു.

വളരെക്കാലത്തിനുശേഷം സേവ്യറുടെ ഒരു കത്തുകിട്ടി. വിശേഷമൊന്നുമില്ല.

ഫെബ്രുവരി 23, ബുധൻ.

C.M.S High School ശതാബ്ദി.

C.M.S High School ശതാബ്ദിക്കു കാലത്തും വൈകിട്ടും പോയി. കാലത്തു ഉദ്ഘാടനത്തിനു മന്ത്രി ജേക്കബ് വന്നില്ല. സെമിനാറിൽ ഐ.എം. വേലായുധൻെറയും ചിത്രൻെറയും പ്രസംഗങ്ങൾ നന്നായി. ജോൺ സാമുവൽ അത്ര നന്നായില്ല.

ഉച്ചതിരിഞ്ഞു ഞാൻ അദ്ധ്യക്ഷനായിരുന്നു. നല്ല ഒരു പ്രസംഗം ചെയ്തു. കലാപരിപാടികളും കുറച്ചു കണ്ടു. ശാസ്ത്രീയ സംഗീതവും ലളിതഗാനവും ഒന്നാംതരം. മറെറാക്കെ ഒരുവക. Fancy Dress നിലവാരം മോശം.

രാമൻകുട്ടി എം.ഡി പാസ്സായ വിവരം അവൻ അറിയിച്ചു. മീനയും കുട്ടികളും കൊല്ലത്തേക്കു പോയിരിക്കുന്നു. കല്യാണിയമ്മ പോയി.

ഫെബ്രുവരി 24, വ്യാഴം.

C.M.S.H.S Centenary.

കളവംകോടം.

കളവംകോടം കയർ മാർക്കററിംഗ് സൊസൈററിയുടെ ജൂബിലിയാഘോഷത്തിനു പോയി. 3 മണിക്കു പുറപ്പെട്ടു. 6-നു എത്തി. ബാലനും കൂടെ ഉണ്ടായിരുന്നു. ഫാക്ടറി കയറിക്കണ്ടു. പ്രസംഗവും കഴിഞ്ഞു അപ്പോൾത്തന്നെ മടങ്ങി. എറണാകുളത്ത് 'ദ്വാരക'യിൽനിന്നു ആഹാരം കഴിച്ചു. രാത്രി 11.30 ആയി തിരിച്ചെത്തിയപ്പോൾ.

ഫെബ്രുവരി 25, വെള്ളി.

സി.എം.എസ് ഹൈസ്കൂൾ ശതാബ്ദിയുടെ അവസാന ദിവസം. ഗവർണ്ണറുടെ അഭാവത്തിൽ ഉദ്ഘാടനം ചെയ്തു. ആൾ പ്രൊമോഷനെപ്പററിയാണു ഞാൻ സംസാരിച്ചത്. പറഞ്ഞതിൻെറ അർത്ഥം പലതും തെററിദ്ധരിച്ചു. എന്താണിങ്ങനെ പറയുന്നത്? ഞാൻ സാമാന്യം വിശദമായിട്ടാണല്ലോ സംസാരിച്ചത്. കുട്ടികളുടെ ചില നല്ല കലാപരിപാടികളും ഉണ്ടായിരുന്നു. പക്ഷെ പിള്ളരുടെ ബഹളംകൊണ്ട് ഒന്നും ആസ്വദിക്കാൻ കഴിഞ്ഞില്ല. 9 മണിക്കു മടങ്ങിപ്പോന്നു.

ഫെബ്രുവരി 26, ശനി.

രാമൻമേനോനും വാസുദേവനും കൂടി വന്നു. അടുത്തലക്കം 'നവയുഗ'ത്തെപ്പററി ചർച്ച ചെയ്തു. അമ്മമഹാറാണിയുടെ പ്രതിമയുടെ കഥ ഞാൻ മാമാങ്കത്തിനു എഴുതി അയച്ചുകൊടുത്തു. പോളണ്ടിനെപ്പററി Batuk Ghatairsയുടെ 'ഹിന്ദു'വിലെ ലേഖനം രാത്രി തർജ്ജമ ചെയ്തുവച്ചു. തങ്കപ്പൻ സി.വിയെപ്പററി ഒരു ലേഖനം തർജ്ജമ ചെയ്തു അയച്ചുതന്നിരുന്നു. കെ.രാമനാഥൻെറ. അതു കുറച്ചു നീണ്ടുപോയി. 'ജനയുഗം' വാരികയ്ക്കു അയച്ചുകൊടുത്തു.

മമ്മിയൂരിൽ ഒരു സ്കൂൾ ഹാളിൽ കളിക്കാൻ നിശ്ചയിച്ചിരുന്ന 'ഭഗവാൻ കാലുമാറുന്നു' എന്ന നാടകം സ്കൂൾ ഹാൾ കൊടുക്കില്ലെന്നു പറഞ്ഞതിനാൽ റദ്ദാക്കേണ്ടിവന്നു.

ഫെബ്രുവരി 27, ഞായർ.

സയ്യദ് മൊയ്തീൻ ഷാ.

Peace Convention.

വൈക്കം ചെത്തു തൊഴിലാളി സമ്മേളനം.

ചേരിചേരാ സമ്മേളനം ഉച്ചയ്ക്കു 3.30-നു സി.എം.എസ് ഹൈസ്കൂളിൽ കൂടി. 100-ലധികം ആളുകൾ ഉണ്ടായിരുന്നു. രഘുപതി ഉദ്ഘാടനം ചെയ്തു. പ്രസംഗം വേണ്ടത്ര നന്നായില്ല. ഗോപാലകൃഷ്ണൻെറ പ്രബന്ധം അസ്സലായി. പുഴങ്കര സ്വല്പം വ്യത്യസ്തമായ സ്വരത്തിൽ സംസാരിച്ചു. ഞാൻ പിന്നീടു സയ്യദ് മൊയ്തീൻ ഷായുടെ 75-ാം ജന്മദിനത്തിൽ പ്രസംഗിക്കാൻ പോയി. അതുകഴിഞ്ഞു പവനൻെറ വീട്ടിൽ പോയി. ഒററയ്ക്കു സംസാരിക്കാൻ പററിയില്ല. മററു പലരും വന്നുകൂടി.

ഫെബ്രുവരി 28, തിങ്കൾ.

കൊടകര നാഷനൽ സ്കൂൾ വാർഷികത്തിനുപോയി. ഹെഡ്മാസ്ററർ സി.വി.കൃഷ്ണവാരിയർക്ക് യാത്ര അയപ്പുമുണ്ടായിരുന്നു. മററു രണ്ടു അദ്ധ്യാപകർക്കും. ഡോ.രാഹുലനും കൂടെ ഉണ്ടായിരുന്നു. പി.ജി.പുരുഷോത്തമൻ പിള്ളയും ഡോ.എം.എസ്.മേനോനും പൂർവ്വാദ്ധ്യാപകരെന്ന നിലയ്ക്കു വന്നിരുന്നു.

റെയിൽവെ ബജററിനെപ്പററിയും ഗവർണ്ണറുടെ പ്രസംഗത്തെപ്പററിയും ചെറുലേഖനങ്ങൾ എഴുതി 'നവയുഗ'ത്തിനു കൊടുത്തു.

രാമൻകുട്ടിക്കു കോഴിക്കോട്ടു ജോലിയായാൽ പോകാമെന്നുണ്ട്. Posting ഉണ്ടോ എന്ന് ഡോ. ബലരാമൻ നായരോടു വിളിച്ചുചോദിച്ചു. നാളെ പറയാമെന്നു പറഞ്ഞു.

(തുടരും)